

# പുണ്യഭൂമിയുടെ തേങ്ങൽ

(ഗാനങ്ങൾ, സംഗീതശില്പങ്ങൾ)

# എങ്ങുപോയ്?

കലയും സാഹിത്യവും കൊടികുത്തിവാണൊരാ
ഗതകാലസംസ്കാരമെങ്ങുപോയി
മോഹഞ്ചൊദാരോയിൽ ഹാരപ്പയിൽ കണ്ട
മർത്ത്യന്റെ ഭാവനയെങ്ങുപോയി.

(കലയും...)

ഗണിതങ്ങൾ ഫലിതങ്ങളാക്കിയോർ, പുകൾപെറ്റ
ആര്യഭട്ടൻമാരിന്നെങ്ങുപോയി
താജ്മഹൽ നിർമിച്ച ശില്പിയെങ്ങ്
ഭാസകാളിദാസൻമാരിന്നെവിടെ

(കലയും...)

തക്ഷശിലകൾ നളന്ദകൾ നമ്മൾക്ക്
നഷ്ടവസന്തങ്ങളായതെന്തേ?
ചരകന്മാർ സുശ്രുതർ വാഗ്ഭടൻമാർ വീണ്ടും
എന്തേയീ മണ്ണിൽ ജനിച്ചിടാത്തു?

(കലയും...)

ഗീതയിൽ ബൈബിളിൽ ഖുർആനിൽ നാം കണ്ട
മർത്ത്യ സാഹോദര്യമെങ്ങുപോയി?
എങ്ങുപോയ് നമ്മുടെ പൈതൃകം--ലോകം
പുകഴ്ത്തുന്ന ഭാരത തത്വശാസ്ത്രം.

(കലയും....)

(എ.കെ.ദിനേശൻ)

# നാളെയാവുകിൽ ഏറെ വൈകിടും

ഹിമജടയിലർക്കന്റെ
ചിരിയേറ്റുവാങ്ങുന്നൊ-
രുത്തുംഗ ശീർഷയാണെന്റെനാട്.

ഇരുസാഗരങ്ങളുടെ
തോളിലും കൈവച്ചു
പുണരുന്ന പുണ്യനാടെന്റെ നാട്.

കാൽക്കലൊരു സാഗരം
വർണരേണുക്കളാൽ
കാൽത്തളകളണിയിപ്പതെന്റെ നാട്.

ഗംഗയായ്, യമുനയായ്
കാവേരിയായെന്റെ
നെഞ്ചിലൂടൊഴുകുന്നു ജന്മനാട്.

ഇത് മൊഹഞ്ചൊദാരോ
ഇവിടെ ഹാരപ്പ-യിതു
ഗതകാല സംസ്കാരമുദ്രപത്രം.

ഇവിടെയാണായിര-
ത്താണ്ടുകൾക്കപ്പുറം
നഗരവും ഭരണവും പിച്ചവച്ചു.

ഇവിടെയാണറിവിന്റെ
ഉലയൂതി നിന്നിട്ടു

മായുധം പണിയാത്ത പൂർവികന്മാർ.

ഇവിടെയീ മണ്ണിൽ
മിടിപ്പിന്നു ചെവിചേർത്ത്
സർവം മറക്കുമ്പോഴാത്മശാന്തി...
ആത്മശാന്തി...

എവിടെ നമ്മളുടെ അമ്മയാം ഭാരതം?
എവിടെ നന്മയുടെ ഗംഗയാം ഭാരതം?
എവിടെ സർവമതസംഗയാം ഭാരതം?
എങ്ങുപോയ്മറഞ്ഞമൃത പ്രവാഹങ്ങൾ..?

കുതിരക്കുളമ്പടികൾ
കേൾക്കുന്നു പടനിലം
ചുരമാന്തിയുണരുന്നിതാര്യാവർത്തം

ചത്തവർ കൊന്നവർ
വെട്ടിപ്പിടിച്ചവർ
എത്രയോ രാജാക്കളിവിടെ വാണു...

ആകാശത്തിന്നതിരുകൾ തെരയാൻ
ആര്യഭടൻ തൊട്ടനവധിപേർ

താരപഥങ്ങളും സൂര്യവേഗങ്ങളും
താഴെയീ മണ്ണിന്റെ താളവും കണ്ടവർ
പൂർണവും ശൂന്യവും വേദാന്തസാരവും
ഗണിതമായ് നൽകിയോർ ഭാസ്കരന്മാർ.

കാട്ടുവേരിൽ നിന്നുമമൃതു കണ്ടറിയാൻ
വിഷം തിന്നൊടുങ്ങിയ ജന്മമെത്ര...?
സുശ്രുതൻ, ജീവകൻ, വാഗ്ഭടൻ, ചരകനും
വിശ്രുത ഭിഷഗ്വരർ എത്രയെത്ര..?

കണ്ണിലൊരെണ്ണവിളക്കും തെളിയി–
ച്ചുണ്ണികളായുരുവിട്ടു പഠിക്കാൻ
നളന്ദയിലുമത്തക്ഷശിലയിലും
അരിയിൽ വരച്ചു ലോകമൊരിക്കൽ.

ഇതു ദിവാനീ ഖാസ്
അക്ബറിൻ സദസ്സ്.
ഇവിടെനിന്നുമുയരുന്നൂ
സർവമതമൈത്രിയുടെ മഹാഭൈരവീ..

ചത്തവർ കൊന്നവർ
വെട്ടിപ്പിടിച്ചവർ
എത്രയോ രാജാക്കളിവിടെ വാണു
ഇന്ത്യയുടെ നെഞ്ചിലൊരു
പ്രണയ കാവ്യം...
ഇത്... താജ്മഹൽ...
ഇന്ത്യയുടെ നെഞ്ചിലൊരു
പ്രണയ കാവ്യം...

വൃന്ദാവനത്തിന്റെ
പ്രണയ ചാപല്യങ്ങൾ
ഇവിടെ വച്ചോളങ്ങളോർത്തിരിക്കാം.
ഇന്ത്യയുടെ നെഞ്ചിലൊരു പ്രണയ കാവ്യം...

എവിടെ നമ്മളുടെ അമ്മയാം ഭാരതം?
എവിടെ നന്മയുടെ ഗംഗയാം ഭാരതം?
എവിടെ സർവമതസംഗയാം ഭാരതം?
എങ്ങുപോയ് മറഞ്ഞമൃത പ്രവാഹങ്ങൾ?

കടലുകടന്നുവരുന്നവരൊടുവിൽ
തിരയായ് തീരത്തണയുന്നു.
കരളിലൊതുക്കിയ കാപട്യങ്ങൾ
തിരയായ് നിന്നു ചിരിക്കുന്നു.

നമ്മളിക്കവാടങ്ങൾ
മലർക്കെത്തുറന്നിട്ടോർ
'അതിഥിദേവോ' യെന്നു
മനസ്സിൽ കുറച്ചിട്ടോർ.

മണ്ണിൽ വിളയുന്ന ചുക്കിനും മുളകിനും
വിലകൊടുക്കുവാൻ മത്സരിക്കുന്നുവർ
മന്നവന്മാർക്കു വിലപേശിയൊടുവിലി–
പ്പുണ്യ ഭൂമിയെത്തടവിൽ വിടിയ്ക്കുന്നു.

ഒരുനാൾ പിന്നെയറിഞ്ഞൂ നമ്മുടെ
രത്നകിരീടമൊരാഭരണം
പലനാൾ കൂടിയൊരിക്കലറിഞ്ഞൂ
കാലിൽത്തളയുവതടിമത്തം
ഒരുനാൾ വീണ്ടുമറിഞ്ഞൂ, ലോക–
ത്തൊരു രാജാവേ ശേഷിപ്പൂ
ഉദയാസ്തമയമറിഞ്ഞീടാത്തൊരു

സാമ്രാജ്യത്തിൻ രാജാവ്.

അയ്യയ്യോ... വയ്യ! വയ്യ!
കാലിലിച്ചങ്ങല വയ്യ! വയ്യ!
അയ്യയ്യോ... വയ്യ! വയ്യ!
കഴുതയെപ്പേറുവാൻ വയ്യ! വയ്യ!
പെറ്റ നാടു വിളിച്ചു കരയുമ്പം
പെട്ടെന്നെണ്ണീക്കതെ വയ്യ! വയ്യ!

കെട്ടടങ്ങാത്ത സ്വാതന്ത്ര്യദാഹമായ്
കടലിരമ്പുന്നു കടലാർത്തിരമ്പുന്നു
കടൽകടഞ്ഞുനാം നേടുന്നു തിലകനെ
ഗാന്ധിയെ, ഭഗത്സിംഗിനെ, ബോസിനെ.
കടലിൽനിന്നു ലാഹോർ, ദണ്ഡി, മീററ്റ്,
കടലിൽ നിന്നുമൊരുവയലാർ, തെലുങ്കാന
പിന്നെയെണ്ണിയാൽത്തീരാത്ത പേരുകളിൽ
എത്രയെത്രപേർ അറിയപ്പെടാത്തവർ.
കെട്ടടങ്ങാത്ത സ്വാതന്ത്ര്യദാഹമായ്
കടലിരമ്പുന്നു കടലാർത്തിരമ്പുന്നു.

ഒടുക്കം നിറകൊണ്ടൊരു
പാതിരയ്ക്കല്ലോ...
പതുക്കെപരദേശി കെട്ടുകെട്ടുന്നു.

ഇവിടെയൊരു മുറിവി–
തായിരം നെഞ്ചുകൾ
കീറിയൊഴുകുന്നു രുധിരപ്രവാഹമായ്
ഇപ്പുറം കരുവാളിച്ചുനിൽക്കുന്ന

നോവിലാണിന്ത്യ-
യപ്പുറം പാക്കിസ്ഥാൻ.
(വൈഷ്ണവജനനീ...)

ഒരു പിടിയുപ്പിനാൽ
തൊട്ടുണർത്തീ ഗാന്ധി
ഇന്ത്യയുടെ ആത്മാഭിമാനം.
ഓമൽക്കിനാക്കളിൽ
നൂലിട്ടു കോർത്തെടു-
ത്തിന്ത്യയുടെ സ്വാശ്രയത്വം

ഒടുവിലിടനെഞ്ചിലൊരു
കൂരമ്പുകൊള്ളുന്നു
മണ്ണിനെപ്പുൽകിടുന്നൂ..
ആദ്യമൊരു ഗോഡ്സെ
പിന്നെയോ പിൻമുറക്കാർ
കൊല്ലുന്നു അരുമയാം സ്വപ്നങ്ങളെ..
(രഘുപതിരാഘവ...)

ഇന്നൊരു നേരിൻ തെളിമുഖമായ് നാം
അറിയുന്നിന്ത്യയൊരിരുൾമുറിയിൽ
തിരികെപിൻവഴി നൂണു കടന്നൊരു പരദേശിപ്പട വാഴുന്നു.

നിങ്ങൾ ഹിന്ദു, ഞാൻ മുസ്ലിം-
ഇവൻ സിക്ക്.
ഞങ്ങൾ കാശ്മീരി ഞങ്ങൾ പഞ്ചാബികൾ
നെഞ്ചിലുണ്ടൊരു മുറിപ്പാടുണങ്ങാതെ
മണ്ണിലുണ്ടൊരു മുറിപ്പാടുണങ്ങാതെ
ചോരവാർന്നു നാം തെരുവിൽ വീഴുമ്പൊഴും
പഴയ പരദേശി ഊറിച്ചിരിക്കുന്നു.

എവിടെ നമ്മളുടെ അമ്മയാം ഭാരതം?
എവിടെ നന്മയുടെ ഗംഗയാം ഭാരതം?
എവിടെ സർവമത സംഗയാം ഭാരതം?
എങ്ങുപോയ് മറഞ്ഞമൃത പ്രവാഹങ്ങൾ?

എണ്ണവറ്റിയൊരു പാട്ടവിളക്കിന്റെ
നെഞ്ചിൽ നിന്നുമിച്ചോദ്യം പുകയുന്നു
ഇവിടെയിക്കൊടും പട്ടിണിതിന്നുമാം
തറയിൽ വീണു കിടപ്പതോ സ്വാതന്ത്ര്യം?

തെരുവിൽ നിന്നുമൊരു
പീടികത്തിണ്ണയുടെ
മറവിൽ നന്നുമിച്ചോദ്യം കലമ്പുന്നു
ഉപ്പുവാറ്റി നാം അടികൊണ്ടു വീണതും
ചത്തതും നമ്മൾ ചത്തു ജീവിച്ചതും
മക്കളെക്കൊന്നു ബലികൊടുത്തതുമൊക്കെ
ഇത്തണുപ്പിൽ വിശന്നിരിക്കാനോ?
മടിക്കുന്നിൻ ഞൊറികൾ വാരി–
യിരന്നു കേഴും പെറ്റ നാടേ..
തോറ്റുപോയൊരു ചൂതിൽ വീണ്ടും
ഈടുവച്ചോ തമ്പുരാക്കൾ

ഈ ഹിമാലയം പണയം കടത്തിന്
ഈ മഹാനദികൾ പണയം കടത്തിന്
ഹരിത സമതലം പണയം കടത്തിന്
ആർഷപുണ്യങ്ങൾ പണയം കടത്തിന്
വേദ വേദാന്ത ശാസ്ത്ര സൗഭാഗ്യങ്ങൾ

ഇപ്പഴങ്കഥകൾ പണയം കടത്തിന്
ഇക്കരച്ചിലും ചിരിയും വിഷാദവും
പ്രണയമുകുളവും പണയം കടത്തിന്

നൂറുവിശ്വാസ ധാര ചൂടുമ്പൊഴും
തുടിക്കുന്ന ഭാരതം
ഒരു മഹാമേരുവിൽ നിന്നുമുറയുന്നു
ഒരു മഹാസാഗരത്തിലേക്കൊഴുകുന്നു.

പഴയകാലത്തികവിൽ നിന്നും
പുതിയ നാടുണര്...
പഴയ തിന്മകൾ തീണ്ടിടാത്തൊരു
പുതിയ നാടുണര്...
വേട്ടയാടും കഴുകനെതിരായ്
ഒത്തുചേർന്നുണര്...
നാട്ടുകൂട്ടപ്പെരുമ പാടും
പുതിയ നാടുണര്...
പറകൊട്ടിപ്പാടിയുണരുക
തുയിലുണർത്തുക നാം
പടയൊരുക്കുക നാളെയാവുകി-
ലേറെവൈകീടും.

(എം.എം.സചീന്ദ്രൻ)

# കെണി

ഭാരതമാതാവിന്റെ
വീര സന്താനങ്ങൾ നാം
ആനന്ദ പുളകങ്ങൾ
ആരാമ പുഷ്പങ്ങൾ
സ്വാതന്ത്ര്യ പുലരിതൻ
കാരുണ്യകടാക്ഷമേ-
റ്റാമോദം ജനായത്ത
ക്കാറ്റിലാടുന്നോർ

കാലചക്രത്തിൻ ഗതിയേതുമറിഞ്ഞിടാതെ
വേലചെയ്യുവാനുള്ള വേദി നോക്കാതെ
ആരു, മാരെയും നോക്കാതനുദിനം രാജ്യത്തിന്റെ
ഭാവിയെങ്ങോട്ടെന്നതും നമ്മൾ നോക്കാതെ

പോകുന്നതില്ലേ പുരോഗതിയാം
കാമധേനുന്റെ വാലേൽ പിടിച്ച്
മേലോട്ടു പോയ് പശു സ്വർഗമടുക്കുമ്പോൾ
വാലു കുടഞ്ഞെങ്കിൽ താഴെ വീഴും-പിന്നെ-
യാകെത്തകർന്നു തളർന്നു പോകും,
നമ്മൾ ആകെത്തകർന്നു തളർന്നുപോകും.
അരുമയാമിരുപത്തിയൊന്നു വന്നാൽ
അടിവര മായ്ച്ചിന്ത്യ സ്വർഗമാക്കും
കടമെന്നതില്ലാതെ നിർധനവർത്തക-
വിടവടച്ചാരും സ്വതന്ത്രരാകും-താഴെ-
ക്കിടയിലുള്ളോർ സ്വർഗത്തായി മാറും.

കാണി: നിങ്ങളെന്താ കളി മുഴുമിക്കാത്തത്?

കളി: നിങ്ങളിതു കണ്ടില്ലേ? ഞങ്ങൾക്കിനി കളിക്കാനാവില്ല.

കാണി: എന്തുപറ്റി?

കളി: ഞങ്ങൾ കെണിയിൽ പെട്ടു. ഇനിയൊന്നനങ്ങണമെങ്കിൽ ഈ കുരുക്കഴിയണം.

കാണി: അപ്പോൾ കളിക്കുമ്പോളിതൊന്നും ഓർത്തില്ലല്ലേ?

കളി: ഞങ്ങൾ രസത്തിലങ്ങു കളിച്ചപോയി. അതിപ്പൊ ഇങ്ങനെയാകുമെന്നാരുകണ്ടു?

കാണി: അതാ കുഴപ്പം! നമ്മളോരോരുത്തരും നിങ്ങളെപ്പോലെ കുരുക്കിലാ.

കളി: അതെന്താ?

കാണി: നിങ്ങൾ കയറിൽ കുരുങ്ങി. നമ്മളൊക്കെ കടത്തിൽ കുരുങ്ങിക്കിടക്കുകയാ.

കളി: നമ്മളൊക്കെയോ? അതെങ്ങനെയാ? നമ്മളാരും കടം വാങ്ങീട്ടില്ലല്ലോ.

കാണി: നമ്മൾ വാങ്ങീട്ടില്ലെന്നേയുള്ളൂ. നമ്മുടെ പേരിൽ ചില വിരുതന്മാർ വാങ്ങി.

കളി: അങ്ങനെയാ? ഇനിയിപ്പം ഇതീന്നു രക്ഷപ്പെടാനെന്താ ഒരു മാർഗം:

കാണി: അതിനുവേറെ കളിക്കണം. ഇതാ കേട്ടോളൂ–

ഇക്കടക്കെണിയിൽ നാ–
മൊക്കെക്കുടുങ്ങീ, രണ്ടു
ലക്ഷം കോടിയാ കടം
ഭാരതത്തിന്
ഗർഭസ്ഥശിശുവിനുണ്ടി–
ത്രമേൽ കടമെന്ന്
അപ്രജയറിഞ്ഞെങ്കി–
ലപ്പോഴെ ചാകും.
വർത്തകന്മാർക്കുള്ളാ–

ഡംബരഭ്രമക്കടം കേറി
ഇബ്ഭാരതം മുടിഞ്ഞു
നമ്മൾ മുടിഞ്ഞു.
ഇക്കുടുക്കിൽ നിന്നി-
ന്ത്യൻമക്കളെ, രക്ഷനേടാൻ
ഒപ്പമീയരങ്ങിലേ-
ക്കണിനിരക്കാം
സ്വാശ്രയത്വത്തിലൂടീ കട-
ക്കെണിയിടിച്ചിന്ത്യയെ
മോചിപ്പിക്കണം നമ്മൾ
നമ്മളെത്തന്നെ.

(പനങ്ങാട് തങ്കപ്പൻപിള്ള)

## ഈ നീലാകാശം

നീലാകാശം
മേൽപ്പുരയാക്കിയ ഭൂമി
പൂവും പുഴയും;
മലകളുമുള്ളൊരു ഭൂമി
ഒരു സൂര്യന്റെ വെളിച്ചത്തിൽ
ഉണർന്നു വന്നൂ
ഒന്നാണൊന്നാണെല്ലാമെന്നും
പറഞ്ഞുതന്നൂ.
പല നിറമുള്ളൊരു പൂവുകളെല്ലാം
പൂവാണല്ലോ
പലവഴിയൊഴുകും പുഴകളിലെല്ലാം
ജലമാണല്ലോ
പല വേഷം പല ഭാഷ

പല ജാതി മതങ്ങളിലൂടെ
പായും മാനവ നദിയുടെ കഥയും
അതുപോലതുപോലെ.
മനുഷ്യനെ സ്നേഹിക്കാനല്ലോ
മതങ്ങളുണ്ടായി
മതങ്ങൾ മതിലുകളായാൽ പാവം
മനുഷ്യനെങ്ങോ പോയ്.
കറുത്ത കുതിരകൾ തേരുവലിക്കും
കാലത്തിന്നെതിരെ
മണ്ണിൽ വേരുകളുള്ള മനുഷ്യൻ
കണ്ണു മിഴിക്കുമ്പോൾ
മതങ്ങൾ തീർത്തൊരു മതിലുകൾ മറിയും
മനുഷ്യരൊന്നാകും
മനുഷ്യരൊരുപോൽ ജീവിക്കുന്നൊരു
ലോകം തീർക്കുക നാം.

(മുല്ലനേഴി)

## ആരു പഠിപ്പിച്ചു

ബ്രഹ്മത്തോളം വളരണമെന്നേ
നിങ്ങളെയമ്മ പഠിപ്പിച്ചു
ബ്രഹ്മമുരുട്ടിച്ചെപ്പിലൊതുക്കാൻ
ആരു പഠിപ്പിച്ചുണ്ണികളേ..
ആരു പിഴപ്പിച്ചുണ്ണികളേ..
ഇരുളിൽ നിന്നു വെളിച്ചം തേടാൻ
നിങ്ങളെയമ്മ പഠിപ്പിച്ചു.
കരളിലെയന്തിത്തിരിയുമണയ്ക്കാൻ
ആരു പഠിപ്പിച്ചുണ്ണികളേ.

അവനും നീയും ഒരു പൊരുളെന്നേ
നിങ്ങളെയമ്മ പഠിപ്പിച്ചൂ
അവനവനെന്നതുപൊരുളിൻ മറയെ-
ന്നാരു പഠിപ്പിച്ചുണ്ണികളേ.
സർവ നിറങ്ങളുമൊത്തുവിരിഞ്ഞാൽ
പൂന്തോപ്പെന്നു പഠിപ്പിച്ചൂ
നിറഭേദങ്ങളെയൊരുനിറമാക്കി-
മെരുക്കാനാരു പഠിപ്പിച്ചൂ.
സർവമതങ്ങളുമൊത്തുപൊറുത്താൽ
ഭാരതമെന്നു പഠിപ്പിച്ചൂ.
ഞങ്ങടെ മതമീ മണ്ണിൻ മതമെ-
ന്നാരു പഠിപ്പിച്ചുണ്ണികളേ..
ആരു പിഴപ്പിച്ചുണ്ണികളേ..
പുഴയിലൊഴുക്കിയ മരണത്തിന്നും
സൽഗതിയെന്നു പഠിപ്പിച്ചൂ.
പുഴ വറ്റിച്ചും പുണ്യമൊഴുക്കാൻ
ആരു പഠിപ്പിച്ചുണ്ണികളേ..
സർവചരാചരധമനിയിലൊഴുകും
കറയൊന്നെന്ന് പഠിപ്പിച്ചു.
മക്കളൊഴുക്കിയ ചോരപ്പുഴയിൽ
നിത്യവുമമ്മ കുളിക്കുന്നു.
അരുതരുതുണ്ണീയെന്നു കരഞ്ഞു
വിലക്കാനോടിയണയ്ക്കുന്നു.
ഓരോ തെരുവിലുമമ്മയ്ക്കിനിയും
ഓടാൻ വയ്യെന്റുണ്ണികളേ.
ഓരോ തെരുവിലുമമ്മയ്ക്കിനിയും
ഓടാൻ വയ്യെന്റുണ്ണികളേ..

(എം.എം.സചീന്ദ്രൻ)

